ശ്രീ

# ശങ്കര ബ്രഹ്മാനന്ദവിലാസം

മണിപ്രവാളം.

---

ബ്രഹ്മശ്രീ

ആലത്തൂർ അനുജൻ നമ്പൂരിപ്പാട്

ഉണ്ടാക്കിയത്.



---

പകൎപ്പവകാശം വാങ്ങി

തൃശ്ശിവപേരൂർ ഭാരതവിലാസം അച്ചുകൂടത്തിൽ

ത്.

[വില അണ

---

ശ്രീ
ശങ്കര

# ബ്രഹ്മാനന്ദവിലാസം

## മണിപ്രവാളം.

---

'ശ്രീകാളും കേരളത്തിന്നൊരുതരമമര-
ക്കൊരെന്നായും, പരംസ-
ല്ലോകാചാരങ്ങളെല്ലാം വിവരമൊടറിയും
പ്രാണികൾക്കാണിയായും,
ഭീ, കാമ, ക്രോധ, ലോഭാടവിയുടെ നെട്ടുവാ-
ളായുമാണ്ടു് ഭക്തവൃന്ദം
ശ്രീകാക്കും ശങ്കരാചാര്യനുപലകുറിനി-
ഷ്ഷേതവം കൈതൊഴുന്നേൻ'. ൧

ഉണ്ടായീ പണ്ടുനാനാഗുണമുടയ കിരാ-
ങ്ങാട്ടുപാരം പ്രസിദ്ധം
കൊണ്ടാണ്ടീട്ടുന്ന ധാത്രീസുരകുലമണിയാ
യേകനാസ്സുംകഭ്രമം
വേണ്ടാവാദം കുറച്ചാസ്സുകൃതിയുടെ ഗുണൌ-
ഘങ്ങൾ വേണ്ടും പ്രകാരം
കൊണ്ടാടാതാക്കിലൊക്കില്ലതി ചിരുതനന-
ന്തന്നമെന്നിന്നു പിന്നെ. ൨

ഏന്നാലുംവളരെഗ്ഗുണങ്ങൾവിളയു-
ന്നദ്ദേഹമിക്കേരളം
നന്നായിപ്പരിശുദ്ധമാക്കിവളരെ
ക്കാലംവസിച്ചുള്ളതും
ഇന്നാട്ടാൎക്കൊരുകാലവുംമറവിവ-
ന്നീടാതിരുന്നീടുവാ-
നിന്നാബ്ഭൂസുരവൎയ്യനുള്ളചരിതം
തെല്ലൊന്നുചൊല്ലുന്നുഞാൻ. ൩

സ്ഥായിക്കാവാസമാമീദ്വിജകുലമണിയാ-
ണ്ടായിരത്തൊടുരണ്ടും
പോയിപ്പിന്നീടുമൂന്നാമതിനിടയിലെഴും
കൎക്കടെത്തിൽകടന്ന്
ആയില്യംനാളിലിക്കേരളസുകൃതവിപാ-
കത്തിനാലത്തലെന്യേ
ഭൂയിഷ്ഠശ്രീയെഴുംതൻതിരുവടിയവിടെ
ജ്ജാതനായ്ജ്ജാതമോദം. ൪

അദ്ദേവന്മാരിലാൎക്കങ്കിലുമെഴുമവതാ-
രത്തിനെപ്പോലെതോന്നി-
ച്ചദ്ദേഹംകേട്ടുകൂടാതഴകിനൊടവിടെ
ജ്ജാതനായോരുനേരം
ഇദ്ദേഹംമൂലമായിട്ടനവധിഗുണമു-
ണ്ടാകുമെല്ലാൎക്കുമെന്നോ-
ന്നുദ്ദേശിച്ചാർപെരുത്തുൾത്തെളിവിനൊടവിടെ
ക്കൂട്ടമക്കൂട്ടരെല്ലാം. ൫

അതിസുഭഗകുമാരൻമന്ദമന്ദംമുതൃന്നൂ
മതിയതിലതുപോലൊക്കൌതുകംകാണികൾക്കും.

എന്തിന്നേവംകഥിക്കുന്നിതുസകലജന-
ങ്ങൾക്കുമാനന്ദവായ്പൊ-
ന്നന്തിത്തെള്ളിക്കൊട്ടുത്തിട്ടനുദിനമവിടെ
ബ്ബാലകൻമാലകന്ന്
എന്തിന്നുംപ്രാപ്തനായെന്നൊരുവഴിയധികം
നാട്ടുകാക്കൊക്കെയുള്ളിൽ
ചിന്തിക്കത്തക്കമട്ടായ്മുഴുവനിതുപറ-
ഞ്ഞാൽക്കഴിഞ്ഞൂവിശേഷം. ൧൦

കുട്ടിക്കാലത്തെഴുത്തൊക്കെയുമതിവിശദം
താൻധരിച്ചുകടന്നൻ-
ത്തട്ടിൽക്കേറിപ്പിടിച്ചുപരമറിവുമഹാ-
ബുദ്ധികൾക്കെന്തസാദ്ധ്യം
പൊട്ടിപ്പൊങ്ങുന്നമോദാലതുപൊഴുതുമഹാ-
കേമമായിട്ടുവേണ്ടും
മട്ടിൽതൻപുത്രനുള്ളോരുപനയനവും
താൻകഴിപ്പിച്ചിതച്ഛൻ. ൧൧

മെത്തുന്നമോദമൊടുനല്ലമുഹൂർത്തമൊന്നി-
ത്തോത്തുംതുടങ്ങിയണുവുംപിഴയാതെകണ്ടു
സത്തുക്കൾമൌലിമണിയാംഗുരുവിന്നടുക്ക-
ലുത്തുംഗബുദ്ധിയവനൊത്തുപഠിച്ചിരുന്നു. ൧൨

ഗുണമുടയയജുസ്സാണക്കലത്തിന്നുപണ്ടേ
പ്രണയമൊട്ടുകിടക്കുന്നോരുനല്ലോരുവേദം
ചുണയൊടതുപഠിപ്പാൻതന്നെയാണുണ്ണിയാമ-
ന്തണനിവനുടെപോക്കെന്നോത്തുവാനില്ലയല്ലോ. ൨൩

അവിടമതിലിരുന്നാണന്നിവൻവേദമെല്ലാ-
മവികലരസമോടുംതാൻപഠിച്ചുള്ളതൊക്കെ
കവിയുമറിവുകൂട്ടാതൻഗുരുക്കൾക്കമോദം
സവിനയമുളവാക്കിക്കൊണ്ടുതാൻതത്രവാണു. ൨൪

ഒരുകുറിയൊരുനാളിൽത്തെല്ലുചൊല്ലിക്കൊടുത്താ-
ലൊരുപൊഴുതുപിന്നെപ്പോകയില്ലാപുറത്ത്
ഗുരുവരനിതിനൊക്കൊൾക്കുറക്കൂട്ടുന്നതിന്നാ-
യൊരുവഴിയിതുകൂടാതൊന്നുമേവേണ്ടതുണ്ടോ. ൨൫

തമ്പാകുംനോക്കിനിൽപ്പൂപരമപകടമി-
ല്ലായ്ക്കയേറംവെടുപ്പും
വമ്പാരത്തിൽച്ചൊടിപ്പുംമറവതിനവരാ-
താകുവാനുള്ളുറപ്പും
വമ്പാർന്നിട്ടുംമികപ്പുംപലവിധമറിവി-
ന്നുള്ളിലുള്ളപ്പുഴപ്പും
മുമ്പാവാനുള്ളകെല്പുംഗുരുവരനിവനെക്കാ-
ണ്ടേറിയാനന്ദവായ്പും. ൨൬

ഒട്ടുംപിഴയ്ക്കാതഴകാർന്നവേദ-
മൊട്ടുക്കുപിന്നെക്കടുകട്ടിയാക്കി

തട്ടുംമിട്ടുകൊണ്ടവനാപ്രയോഗ-
മട്ടുംധരിച്ചുബഹുഃകമനായി. ൯

ഫലനതരരസമുന്നിക്കൊറെയെകുംസമാവ-
ത്തനറുമഥകഴിഞ്ഞുപിന്നെനമ്പൂരിയായി
അനഘനവനുടൻതാൻസാസ്ത്രത്തിൽപ്പാഠിച്ചി-
ട്ടനവധിയറിവുണ്ടാക്കീടുവാനായ്തുനിഞ്ഞു. ൧൦

ഉല്പന്നമോദമൊടിരുന്നുപഠിച്ചുലോക-
വ്യുല്പത്തിനല്ലൊരുവെട്ടപ്പെട്ടുകയ്ക്കലാക്കി
അല്പാപഠിച്ചുയുരുയുക്തിയെപ്പെടുന്നതക്കം
മേല്പെട്ടുവേണ്ടവഴിനോക്കുവതിന്നൊരുങ്ങി. ൧൧

വേദാന്തവുംവിരവിനോടുകരേറ്റുപഠിച്ചു
മോദാലതിന്നുടയസാരമതുംധരിച്ചു
വാദാദിതിന്മകളെവെടിഞ്ഞുഘടാന്തം,ദണ്ഡം,-
ഭേദാദിനന്മകളറിഞ്ഞവരെളിതായ്വമ്പൻ. ൧൨

ചിത്രമാകിയൊരുചിത്രഴത്തിനുപട്ടത-
മുണ്ടധികമായവ-
നത്രയല്ലകവിതയ്ക്കുവാസനകുറച്ചുമല്ല
കരുത്തുംവിദ്യൌ
ഐശ്വര്യംഗുണമെഴുന്നഗാനമതിലുണ്ടു
നല്ലൊരറിവാക്കില-
ന്നിത്രയോടകവിതകേതിന്നുപെട്ടുമൊരാ-
ളുമില്ലധരണിതലെ. ൧൩

സുജനമണിധരിത്രീദേവനീവിദ്യയെല്ലാം
നിജഹൃദയമതിങ്കൽത്താനുറപ്പിച്ചുവെച്ച്
വിജയമവനവൎക്കുണ്ടേററവാനിഷ്ടദേവ-
ബ്ഭജനവുമൊരുമട്ടിൽചെയ്തുചൈതന്യമൂൎത്തി.

പുരുഗുണനിധിയാമബ്ഭൂസുരൻകൊല്ലമഞ്ചാ-
റൊരുപൊഴുതിളകാതേകണ്ടുറപ്പിച്ചുചിത്തം
വിരുതൊടുതിരുവെള്ളക്കാവിലയ്യപ്പനേയും
പെരുവനപതിയേയുംമാറിമാറിബ്ഭജിച്ചു. ൨൪

ഓരോവിശേഷവിധിയായ്ചിലകോവിലെത്തി
യോരോതരംഭജനമന്നുകഴിച്ചതെല്ലാം
നേരോടൊരാൾക്കുവിവരിച്ചുമനസ്സിലാക്കാ-
നാരാക്കിലുംകഴികയില്ലവിവാദമില്ല. ൨൫

എല്ലാംകൊണ്ടുംവളരെവളരെക്ഷേമനായിജ്ജനങ്ങൾ-
ക്കെല്ലാവൎക്കുംകരളിലധികംകൌതുകംചേൎത്തുകൊണ്ട്
ചൊല്ലാൎന്നീടുംസകലധരണീദേവരുംമൂൎദ്ധ്നിചൂടും
കല്ലായീടുംപടുമതിമഹാഭാഗ്യവാൻയോഗ്യനായി. ൨൬

ഏവമ്മഹാവലിയകേമനതായഭൂമി-
ദേവൻകരൾത്തളിർതെളിഞ്ഞമരുന്നകാലം
ഭാവന്തെളിഞ്ഞുപലരുംനലമോടുശിഷ്യ-
ഭാവംലഭിപ്പതിനവന്നടനന്നുചേൎന്നു. ൨൭

ചെന്നോരുകൂട്ടരെയശേഷവുമാദരിച്ചു
വന്നോരുമോദമൊടുതാൻഗുരുവായിരുന്നു

നന്നോരുകിൽപരഗതിക്കിതുമെന്നുറച്ചി-
ട്ടെന്നോളവുംതൊഴിലവന്നിതുതന്നെയായി. ൧൯

വേദംചൊല്ലുന്നവരുമഴകിൽക്കാവ്യജാലങ്ങളെല്ലാം
ഭേദംകൂടാതുടനടിപഠിക്കുന്നോരാൾക്കാരുമേററം
മോദംചേക്കുംപലപലവിധംചിത്രെഴുത്തഭ്യസിച്ചാ-
ഖേദംകൂടാതെരുമവരുംതിങ്ങിവിങ്ങിത്തുടങ്ങി. ൨൦

ഇത്രയാണിതവിടങ്ങുശിഷ്യരെ-
ന്നത്രതീച്ച്യുരചെയ്യുവയ്യമേ
ചിത്രമോത്തിടുകിലോത്തുചൊല്ലുവാൻ
മാത്രമുണ്ടവിടെന്തൊറിലപ്പുറം. ൨൧

വാഴ്കുന്മാരൊട്ടുനായർനമ്പിടികളും
നമ്പ്യാരുനമ്പ്യശ്ശനും
കാഴ്യംവിട്ടുകളിച്ചിടാതവകയാം
പിട്ടേരമാപ്പട്ടരും
ആഴ്യന്മാരുടെകാവ്യനാടകരസാ-
ലങ്കാരമെന്നാകയും
വൈദഗ്ദ്ധ്യത്തൊടുപഠിച്ചുകൊണ്ടുവളരെ
പ്പേരൊത്തുപാത്തീടിനാർ. ൨൨

എന്നാലിവക്കമനതാരിലതീവമോദം
നന്നായ്ക്കൊടുത്തുഗുരുവായുമിരുന്നുകൊണ്ട്
താന്നാളുതോറമഥവേണ്ടവിധംപഠിപ്പി-
ച്ചന്നാപ്പുരത്തിൽവിളികൊണ്ടുവിളങ്ങിവമ്പൻ. ൨൩

ബാലന്മാരെപ്പിതാക്കൾകളെപ്പൊഴുതവിടെ
കയ്യിലേല്പിക്കമാത്രം
കാലംനോക്കീട്ടുവേണ്ടുംകുലമുറയവിടെ
കണ്ടുരക്ഷിച്ചുകൊള്ളും
തൈലന്തേപ്പൂണതൊട്ടുള്ളവകൾമുഴുവനും
കുട്ടികൾക്കൊക്കയേകും
ശീലംനന്നാക്കയേററംകനിവധികമെഴും
താതമാതാക്കൾമട്ടിൽ. ൰൪

ലാക്കിൽപ്പഠിക്കുന്നതിനായെളുപ്പം
നോക്കിപ്പഠിപ്പിപ്പതിനുള്ളവമ്പും
നോക്കിത്തിരിക്കുംപറവാൻപ്രയാസം
നോക്കില്ലൊരാളുംകിടനിൽക്കുവാനും. ൰൫

ഈവമ്പാനെത്തള്ളിവൊട്ടുംഗുരുവാസ്വദിച്ചി-
ട്ടീവണ്ണംചേന്നരിയകൂട്ടരിൽമിക്കവക്കും
കൈവന്നുകാമമവരിൽച്ചിലർമാത്രമുണ്ടാ-
ദൈവംപിഴച്ചവരവക്കുകഴിഞ്ഞതില്ല. ൰൬

ഇന്നന്നാളുകൾശിഷ്യരാണവിടെയെ-
ന്നെണ്ണിപ്പറഞ്ഞീടുവാ-
നിന്നമ്പോട്ടുതുനിഞ്ഞുവെങ്കിൽവെറുതേ
പററില്ലപെററെങ്കിലും
അന്നന്നായ്പ്പലതുംപഠിച്ചുവളരെ-
ക്കേക്കേമരായിട്ടുതു-
ണ്ടെന്നല്ലേപറയേണ്ടുഭാഗ്യമിതുപോ-
ലാക്കാണുപാക്കുംവിധൌ. ൰൭

ഇതാകപ്പോൾ കേട്ടതെളിമയൊടിനിഞാനൊന്നുപറയാം-
മതാവട്ടേനാട്ടാൎക്കേൾ ലറിയുവാനുണ്ടുപലതും
മതാചാരങ്ങൾക്കീയരിയസുകൃതിക്കുണ്ടകമുറ-
പ്പതാണാൎക്കും തെല്ലൊന്നിവനൊടുസമം ചെയ്‌വു വിഷമം.

തന്നിഷ്ടകൎമ്മങ്ങൾകഴിച്ചിടുമ്പോൾ
തന്നിഷ്ഠയാൎക്കും പറവാൻപ്രയാസം
എന്നിട്ടുമിഞ്ഞാനതുവിസ്മരിപ്പാ-
നന്നിട്ടിരിക്കുന്നതുമെന്തിനാവോ? ൧൯

ഏതായാലുമതൊക്കെവിട്ടുകളയാ-
തല്പാല്പമിപ്പോളെട്ടു-
ത്തോതാതങ്ങിനെപിൻവലിപ്പതുകണോ-
ക്കല്ലീകണക്കൊത്തിതാ
ജാതാനന്ദമതൊന്നെടുത്തുപറവാൻ
ഭാവിച്ചിടുന്നേനത-
ത്തോതാവാതെവരുന്നതാകിലതുകൊ-
ണ്ടില്ലൊട്ടുമേകുണ്ഠിതം. ൨൦

പ്രഭാതമാൎത്താണ്ഡസമാനചാരു
പ്രഭാവിലാസം തടവുന്നവന്മാർ
പ്രഭാതകാലത്തിനുമുമ്പിലെല്ലാം
സ്വഭാവമാണിത്തിരിനീക്കമില്ല. ൨൧

പിന്നെക്കുളിച്ചുകതുകത്തൊടുനിത്യകൎമ്മ
നന്നായ്‌ത്തെളിഞ്ഞുനലമോടുകഴിച്ചുകൊണ്ടു്

അന്നെത്ത്രയുംകരളുറപ്പുപെടുന്നവമ്പൻ
വന്നെത്തിടുംകടവിൽനിന്നുമുറപ്രകാരം. ൪൨

ഭൂവാനവാദ്ധ്യനവനുണ്ടതിനിഷ്ഠയോടും
തേവാരമായതിനടുത്തെഴുമമ്പലത്തിൽ
സേവാരസത്തൊടധികംതെളിവോടുചെല്ലു-
മാവാനവേന്ദ്രഗുരുവോടുസമാനമാനി. ൪൩

സമസ്തരോഗങ്ങളുമാശു നീക്കി-
സ്സമൎത്ഥനാകുന്നദിവാകരന്നായ്
ക്രമപ്പടികളുള്ളുകണക്കറിഞ്ഞു
നമസ്കരിക്കാനലമോടുപിന്നെ. ൪൪

ഇത്തുതാൻമണിയേഴാ-
വത്തുവരെയുംചെയ്യുതായതേവാരം
അത്തുതീൎന്നാൽത്തെല്ലൊരുജപ-
മത്തുമുണ്ടല്ലോപെരുത്തുനിഷ്ഠയൊടും. ൪൫

ഒന്നാന്തരംവരിയനാംപുലിതൻ്റതോലു
നന്നായ്വിരിച്ചതിനകത്തിളകാതിരുന്ന്
അന്നാകരേറുംതളിരുറപ്പൊടുകണ്ണടച്ച്
മൂന്നാലുനാഴികപതുക്കെജപിക്കുമെന്നോ. ൪൬

ആ,ധ്യാനവുംജപവുമന്നുകഴിഞ്ഞുപിന്നെ
സ്വാദ്ധ്യായമോടുപലതുംതരസാകഴിച്ച്
മാദ്ധ്യാഹ്നികത്തിനശരിക്കതിരിക്കമിന്ദ്ര-
മാദ്ധ്യാനൊടൊപ്പമറിവുള്ളധരാസുരേന്ദ്രൻ. ൪൭

ആയത്തുതിന്നാൽഭക്ഷണ-
മായത്തുവേഗംകഴിച്ചുകൊണ്ടെത്തി
ആയതകുതുകംശിഷ്യ-
ക്കായത്തുനേരംതുടങ്ങുമേപാഠം. ൧൮

മുതൽമുറയുള്ളോക്കായത്തു
ചിതമൊട്ടുമൂണിന്നുമുമ്പിലോതിവിട്ടും
ഇതരന്മാരുടെപാഠം
ചിതമൊട്ടുപിന്നീട്ടുതന്നെയാംപതിവും. ൧൯

വേദംപഠിക്കുമവർതൻപാഠംകുറച്ചും
ഭേദംവരാത്തവിധമന്നുകഴിച്ചുപിന്നെ
മോദംകലൎന്നുപുനരുള്ളവരെവിളിച്ചു
വാദംചെടിഞ്ഞതൎത്തുടങ്ങുമവൎക്കുപാഠം. ൨൦

നന്നായ്പ്പഠിപ്പിക്കുകയൊക്കയുംതീ-
ൎന്നാൽപുരാണകഥകേൾക്കയായി
എന്നാലതിന്നായൊരുശാസ്ത്രിവൎയ്യൻ
വന്നാപ്പുരത്തിൽപ്പതിവുണ്ടുപാൎപ്പും. ൨൧

തനിച്ചുവായിച്ചുമനസ്സിലാക്കാൻ
തനിക്കുകാപ്പുള്ളധരാസുരേന്ദ്രൻ
ഇനിക്കുവാമ്മെന്നനടിച്ചുകൊണ്ടു
തുനിഞ്ഞിടുന്നീപ്പണിയെന്തിനാവോ. ൨൨

ചെറുമേതൊറുപാറാതെ മറുവല്ലവരെങ്കിലും
എ്യാറുവായിച്ചുകൾക്കുമ്പോൾമുറമുണ്ടാവണംഗുണം

വായനകഴിയുന്നേരം
സായങ്കാലത്തിനൊട്ടടുത്തീടും
ന്ന്യായമെഴുന്നവനുടനേ
മായമൊഴിഞ്ഞാക്കുളത്തിലേക്കെത്തും. ൧൪

സന്ധ്യാസമയംനോക്കി-
സ്സന്ധ്യാവന്ദനകൾചെയ്യുശ്ശുദ്ധിയോടും
താൻധ്യാനിച്ചുജപിക്കും
വിന്ധ്യാചലമെന്നമട്ടിലിളകാതെ. ൧൫

ഉപാസനയ്ക്കുള്ളൊരുകാലമെല്ലാം
ജപാദികൊണ്ടന്നുകഴിച്ചുകൊണ്ട്
അപാപനായിത്തെളിവാൎന്നുമിന്നും
കൃപാബ്ധിയാമായവനന്നുമപ്പോൾ. ൧൬

ഊണുംകഴിച്ചുവിടെയങ്ങിനെതെല്ലുലാത്തി-
ക്കാണുന്നനല്ലവർകളോടുമുറപ്രകാരം
വേണുന്നലൌകികമതോൎത്തുപറഞ്ഞുകൊണ്ടു
ചേണുററമെടയതിലെത്തിയുടൻകിടക്കും. ൧൭

പൂമച്ചിലുള്ളമൃദുമെത്തയതിൽകിടന്നു
നാമങ്ങളുംതെളിവിയന്നുജപിച്ചുകൊണ്ട്
ധീമത്തമുള്ളധരണീസുരനന്നുറങ്ങു-
മീമട്ടുതന്നെയൊരുനാളൊരുനീക്കമില്ല. ൧൮

ധൎമ്മാ,ൎത്ഥ,കാമ,മൊടുമോക്ഷവുമീവിശിഷ്ടൻ
നിൎമ്മായമൊക്കെയറിയുന്നൊരുകേമനല്ലോ

ദുൎമ്മാൎഗ്ഗമൊന്നുകണികാണുകയില്ലഹോസൽ-
കൎമ്മംളിചെയ്യുതിനുവല്ലകണക്കുമുണ്ടോ. ൯൯

ഞാനിപ്പോളൊരുവകധൎമ്മമോതിയല്ലോ
മാനിക്കേണ്ടവചിലതിന്നിയുണ്ടതോതാം
വാനിന്നീവഴിയത്തുതന്നെമിക്കവൎക്കും
മേനിക്കിപ്പടിവിട്ടുവാക്കുചൊൽവതല്ല. ൱൦

ദാനംചെയ്യുംവളരവളരെദ്രവ്യമാസ്സജ്ജനങ്ങൾ-
ക്കാനന്ദത്തോടതിനുപുറമേഭക്ഷണംശിക്ഷയായി
ഊനംകൂടാതെവന്നുമവിടെക്കേറിവന്നാൽക്കൊറ്റുക്കും
ദീനംചേൎന്നുള്ളവരെയവിടെക്കാത്തുരക്ഷിക്കുമെന്നും.

വാസസ്ഥാനംവെടിഞ്ഞിട്ടവിടെയടിയുറ-
പ്പിച്ചിരുന്നിട്ടുചോറാ-
നാസന്നന്നായ്ച്ചിലത്തിശ്ശിവശിവവയർവീ-
ൎപ്പിച്ചുവീൎപ്പിട്ടുകൊണ്ടു
ഹാസമ്പൂൎണ്ണംനമുക്കീക്കൂടവയർപാരമെ-
ന്നോൎത്തുകാലംകഴിപ്പാ-
ക്കാസന്ദൎഭത്തിലുണ്ടോചെറുതുമൊരുകണ-
ക്കിന്നുമന്നത്തെമട്ടാം. ൱൧

ഇതിലുംവലിയോരുധൎമ്മശീലൻ
ക്ഷിതിതന്നിൽപുനരെങ്ങുമില്ലയെന്നായ്
അതികേമമതായിനാട്ടിലൊക്കെ
ശ്രുതിയേറെക്കലരുന്നവസ്ഥയല്ലോ. ൱൨

അൎത്ഥംനേടുവതിന്നുമായതുഭരി-
ച്ചീടുന്നതിന്നുംപരം
സ്വാൎത്ഥംവിട്ടുപരൎക്കുനല്കുവതിന്നും
സൂക്ഷിച്ചുവെപ്പാനുമേ
വ്യൎത്ഥംതാൻ ചിലവിട്ടിടാതതുവള-
ൎത്താനുംമിടുക്കുണ്ടുമോ-
ക്ഷാൎത്ഥാവേണ്ടതുവേണ്ടമാതിരിനട-
ത്തീടുന്നവന്നന്നഹോ. ൩൪

സമ്പാദിച്ചുപണമധികമാണു് സുരന്മാരിലെല്ലാം
മുമ്പായീടുംവിമലമതിയാമാമവൻന്യായമോടും
വമ്പാൎന്നിടുന്നവനൊടുകിടയ്ക്കാരുമുണ്ടായതില്ല-
മ്പമ്പാഭാഗ്യംവികടമണവുംവന്നുചേൎന്നിട്ടുമില്ല. ൩൫

കള്ളക്കാറിയിലൊന്നുമില്ലൊരുരാജ-
ദ്രോധാരവുംചെയ്യുതി-
ല്ലുള്ളത്തിൽത്തകരാറൊരുത്തനുമെടു-
ക്കാതേകാട്ടുകളുംമുതൽ
കള്ളന്മാരുമതെത്രചിത്രമെവനും
നേരിട്ടുനിന്നൊന്നുമേ
കള്ളംചൊല്ലുകയില്ലയെന്നുകഥയാ-
ണൊരാണുനേരാണൊരാൾ. ൩൬

അന്യായത്തിനുകോടതിക്കൊരുദിനം
പോലുംകടന്നിട്ടുമി-

ല്ലന്യായത്തൊഴിലൊന്നുമില്ലിതുവിധം
മാറാക്കപാരമന്നതും
അന്യായംകലരുന്നവന്നൊരുകലു-
ക്കംതെല്ലുമില്ലൊന്നിനും
ധന്യാത്മാവിവനെന്നുതീൎച്ചപറവാ-
നില്ലാൎക്കമേതൎക്കവും. ൮

ഉലകിടമതിലോരോദിക്കുദേശങ്ങൾമൂലം
പലപലവിധമായിക്കാണുമാനാണയങ്ങൾ
നലമൊടുവിലയേകിക്കൊണ്ടുമങ്ങാതെവാങ്ങി-
ക്കലവറയതിൽവെച്ചിട്ടുണ്ടുസൂക്ഷിച്ചുകൊണ്ട്.

ആനക്കൊമ്പുകൾകൊണ്ടുമങ്ങിനെകളി-
ക്കൽകൊണ്ടുമുണ്ടാകിന-
ല്ലാനന്ദംമിഴികൾക്കൈവെക്കമുതകും
സാമാനമാമാതിരി
മാനംചേൎന്നമഹീസുരേന്ദ്രനമലൻ
വാങ്ങിച്ചിരിപ്പുണ്ടതി-
ന്നാനംപോരമിതേവരക്കുമുളവാ-
യിട്ടില്ലപിട്ടില്ലിതിൽ. ൯

വേറെകളിക്കോപ്പുകളുണ്ടുപിന്നെ
യേറെകളിപ്പാട്ടകയല്ലഞാനും
ജോറെത്രയുംചേൎന്നകതാർകുളക്കും
മാറെത്രയുംസാധനമുണ്ടുകാണ്മാൻ. ൧൦

നിറഞ്ഞമോദമോടടുത്തുചെന്നൊരാളുമെല്ലവേ
പറഞ്ഞുവെങ്കിലൊട്ടുമേതടസ്ഥമില്ലകാണുവാൻ
മുറയ്ക്കുതന്റെകയ്യിലുള്ളസാധനങ്ങളൊക്കയും
തുറന്നുകാട്ടുമായവൎക്കുശങ്കയില്ലതെല്ലുമേ. ൫൯

കണ്ടിട്ടുണ്ടീവകസാധനങ്ങൾ
കൊണ്ടിട്ടിരിക്കുന്നൊരുദിക്കുഞാനും
രണ്ടില്ലപക്ഷംനലമോടതൊക്ക-
ക്കണ്ടില്ലയെന്നാലവനാണുപൊട്ടൻ. ൬൦

ജീവനുള്ളചിലനല്ലസാധനം
ദേവതുല്യനവനുണ്ടുപിന്നെയും
ആവകയ്ക്കുഗുണമേറ്റമുണ്ടതും
കേവലംപുകൾപെരുത്തുകേട്ടതാം. ൬൧

മാനമാന്നവനുജീവവസ്തുവ-
ന്നാനയാണതറിയുംജനങ്ങളും
വാനവേന്ദ്രനുടെനാലുകൊമ്പെഴു-
ന്നാനയുംകരമിവയ്ക്കുനൽകണം. ൬൨

അക്കാലത്തഴകേറ്റമുള്ളൊരുകിരാ-
ങ്ങാട്ടുള്ളഗോപാലനെ
കേൾക്കാത്താളുകളാരുമില്ലമലയാ-
ളന്നാട്ടിലന്നാകവെ
ഇക്കാലത്തുമതിന്റെകീൎത്തികൾനശി-
ച്ചിട്ടില്ലതെല്ലെങ്കിലും

തൽക്കാലംപുകളേറമെന്നുപറയും
സിദ്ധാന്തമില്ലാത്തവർ. ൭൩

പിന്നേയുമാനകളവന്റെവശത്തിലായി-
ത്തന്നേവളൎന്നു വളരെപ്പുകൾകേട്ടിരിപ്പൂ
മുന്നേപറഞ്ഞവലിയോരുഗജത്തിനൊപ്പം
തന്നേഗജങ്ങളിവയുംഗുണമുള്ളതല്ലോ. ൭൪

പണമവനുവളൎത്തിക്കാത്തു രക്ഷിക്കുവാനും
പണയമെഴുതിവെക്കത്തൊട്ടുസൂക്ഷിക്കുവാനും
ഗുണമെഴുമിവയോരോമട്ടുകൊണ്ടൊട്ടുകത്ത-
ത്തണനവനുമിട്ടുക്കുണ്ടെന്നുതീൎച്ചപ്പെടുന്നു. ൭൫

കാമകേളിയതിലുംവിദഗ്ദ്ധനി-
ന്നാമഹാമഹിമയുള്ളഭൂസുരൻ
നാമതൊക്കെവിവരിച്ചുചൊല്ലുവാൻ
കേമനല്ലചിലതിന്നുചൊല്ലിടാം. ൭൬

ബാല്യംവിട്ടുഥായൌവനംതടവുമ-
ക്കാലംകളങ്കംവിനാ
കല്യൻകാമരസംതികച്ചറിയുവാ-
നായിട്ടാച്ചുങ്ങിനെ
തുല്യശ്രീകലരുന്നതനചിമണിയെ-
ത്താൻഭാൎയ്യയാക്കിട്ടുക-
ശ്ശല്യംവിട്ടുതകൎത്തകത്തളിമറ-
ച്ചാണ്ടുകുറച്ചാണവൻ. ൭൭

അമ്പലവാസിയുമാണവ-
ളുമ്പർകുലത്തിന്നുമില്ലതടവേതും
ഇമ്പമിയന്നവളൊത്ത-
യ്യമ്പക്കളിയുംകളിച്ചുസരസനവൻ. വൃ൦

കുറച്ചുനാൾചെന്നിതുപന്തിയല്ലെ-
ന്നുറച്ചുതാനായവളേവെടിഞ്ഞു
കുറച്ചുമുള്ളത്തിലിളക്കമില്ലാ-
തുറച്ചുഭൂമീസുരനംവസിച്ചു. വൃ൧

ചാപല്യമുള്ളവിഷയഭ്രമമായവകൾ
സ്വാപത്തിലുംചെറുതുചെന്നുകടന്നതില്ല
ആപത്തിനുള്ളവഴിയായൊരുകാമദേവ-
ചാപത്തിനുള്ളവിരുതന്നുഫലിച്ചതില്ല. വൃ൨

ഉരുതരപുരുഷാർത്ഥംനാലുമേകസ്ഥലാവാ-
നൊരുവഴിയിതുമട്ടായ്നോക്കിയല്ലാതെകണ്ട്
ഒരുവികടമവന്താനന്നുകാണിച്ചതില്ലെ-
ന്നൊരുഗുണമതുമെച്ചംമെച്ചമെന്നുച്ചരിക്കാം.

ഇച്ചട്ടമോടവിടെയങ്ങിനെപാർത്തുകൊണ്ടാ-
നൊച്ചപ്പെടുന്നധരണീസുരമൌലിരത്നം
പിച്ചല്ലതെല്ലിനിയുമുണ്ടുകുറച്ചുവേറി-
ട്ടച്ചട്ടവുംചിലതുഞാനുരചെയ്തിടുന്നേൻ. വൃ൩

അനദ്ധ്യായംവന്നാലവനുപണിയില്ലെന്നൊരുവനും
മനക്കാമ്പിൽതെല്ലുംകരുതരുതതുംതെല്ലുപറയാം

അനക്കംകൂടാതന്നവനടയതേവാരമഖിലം
കനക്കംമോദത്താൽപതിവുപടിയൊപ്പിച്ചുതുടരും. വൃ൭
നേരോടീവകസവ്വവുംബതകഴി-
ച്ചൂണുംകഴിച്ചങ്ങിരു-
ന്നോരോരോകൃതിതീൎത്തുനാട്ടിലുപകാ-
രത്തിന്നുയത്നിക്കമേ
ആരോടുംകിടയററകേമനവനും
സംസാരമാമാമരം
വേരോടേമുടിയുംപുരാണമത്തുവാ-
യിച്ചുംകഴിക്കുംദിനം. വൃ൮
അനവധിഭഗവൽക്കഥൈധീ-
യനഘനിവൻതാൻകൃതിച്ചിരിപ്പുണ്ട്
മനമാവിഷയംവിട്ടൊരു
ദിനവുംവേറിട്ടുവിട്ടയക്കില്ല. വൃ൯
വളരെക്കൃതികൾവെട്ടപ്പാ-
യുളവാക്കീട്ടുണ്ടുപണ്ടുപലമട്ടിൽ
കളവല്ലായതുമുഴവനു-
മിളയിൽപ്പാരംപ്രസിദ്ധമാണല്ലൊ. വൃവ
കോട്ടംവിട്ടൊരുകംസകീചകവധം
നമ്പ്യാർകൃതിച്ചപ്പടി-
ക്കോട്ടന്തുള്ളൽകുചേലവൃത്തമഴകേ-
റമ്പാക്കനൊർത്തുള്ളലും
ഒട്ടന്തസ്സിയലുന്നപാട്ടുപലതും
പദ്യങ്ങളുംതീൎത്തതി-

ന്മട്ടമ്പാസകലക്കുമുൾത്തളിർകുളു-
ർപ്പിക്കുംകണക്കെന്നിയേ. ൨൯

കഥപാവതിനേരംവൈഭവംപാർക്കിലെന്തോ
കഥബഹുരസമാവുംകേൾപ്പവർക്കൊക്കെയുള്ളിൽ
വ്യഥമതിയിൽമുഴുത്തിട്ടുള്ളോരാളുംതെളിഞ്ഞ-
ക്കഥസപദിമറക്കുംധാടിയത്രയ്ക്കുകേമം. ൩൦

അസ്തമിച്ചശനവുംകഴിച്ചുകൊ-
ണ്ടസ്തശോകമവനങ്ങിരുന്നഹോ
വാസ്തവംസപദിശിഷ്യരോക്കുവാൻ
വിസ്തരിച്ചുപറയുംപഴങ്കഥ. ൩൧

പൊളിയായൊരുവാക്കുപോലുമെന്നും
വിളികൊള്ളുന്നവനുംകഥിക്കയില്ല
ഒളിവേറിയസല്പുരാണമെല്ലാം
വെളിവായിട്ടുകഥിക്കുമത്രതന്നെ. ൩൨

ഇതാണനദ്ധ്യായദിനങ്ങൾതോറും
നിതാന്തമാബ്ഭൂസുരനുള്ളകൃത്യം
ഹിതാഹിതംനോക്കുമവന്നുചേറി-
ട്ടതാത്തുകാലത്തൊരുജോലിയില്ല. ൩൩

ഏവംസൽഗ്ഗുണമൊക്കെയുംതെളിവിയ-
ന്നുള്ളത്തിലുള്ളോരുഭൂ-
ദേവൻസജ്ജനസമ്മതൻപുകൾപരം
തിങ്ങുംകിരാങ്ങാട്ടഹോ

ഭാവംതന്നെതെളിഞ്ഞുകൊണ്ടുചെറുത്തും
　　തെററന്നുചെയ്യാതെക-
ണ്ടാവമ്പൻസുജനാവലിക്കൊരുമൂടി-
　　കല്ലായ്പ്പിളങ്ങീടിനാൻ. ൯൪

വൃഷ്ടിക്കുട്ടമവനപ്പോഴൊക്കമാ-
ഷഷ്ടിപൂർത്തിയുമടുത്തുകേവലം
തുഷ്ടിപൂണ്ടുനടത്തിയാളുകൾ-
ക്കിഷ്ടിമൃഷ്ടവരെയൊക്കെനൽകിനാൻ. ൯൫

അക്കാലത്തായവനെഴന്നൊരുപൂർവ്വജൻതാ-
നൽക്കമ്പാർച്ചഭുവനംബതകൈവെടിഞ്ഞു
ചിൽക്കാതലായമുകിൽവർണ്ണപദംശരിക്ക
വുക്കാനിവന്നതാവാട്ടൊരുമൂപ്പുകിട്ടി. ൯൬

അന്തംവിട്ടുള്ളകീർത്തിപ്രചുരിമവൃലതു-
　　ന്നായവൻന്യായമോട്ടം
സ്വന്തംസമ്പാദ്യമൊക്കെത്തരമൊട്ടുതറവാ-
　　ട്ടുക്കുതാൻവെച്ചൊഴിഞ്ഞു
ചിന്തംചിന്തുന്നവൻപണ്ടനവധിപണമു-
　　ണ്ടാക്കിയെന്നാലശേഷം
സ്വാന്തംതന്നിൽഭ്രമംഭൂസുരവരനുകട-
　　ന്നില്ലപണ്ടുക്കുപണ്ടേ. ൯൭

താനുണ്ടാക്കിയൊരാപ്പണംമുഴുവനും
　　രക്ഷിക്കുവാൻപൂർവ്വജൻ

താനുള്ളപ്പൊൾ വന്നഭാരമുത്തുകി-
ല്പൊന്നുമരിച്ചപ്പൊഴേ
താനുള്ളകനിവോടനന്തിരവനിൽ
ക്കാൎയ്യംസമൎപ്പിച്ചിരി-
പ്പാനുള്ളതിലുറച്ചതിന്റെഭരണം
കൈവിട്ടിരുന്നുസുഖം. ൯൮

തനിക്കുകാൎയ്യങ്ങളിലിത്രമാത്രം
ജനിച്ചതില്ലാഭ്രമമിപ്രകാരം
കനിഞ്ഞുമാറുള്ളവരോടിണങ്ങി-
ത്തുനിഞ്ഞുമോക്ഷത്തിനുഭൂസുരേന്ദ്രൻ. ൯൯

പണന്നിദാനംപെരുമാറിടുന്നാ-
ക്കണക്കുചോദിക്കയുമില്ലഭാരം
ഗുണംപെടുംമാറവർചെയ്യുതൊക്കെ-
ഗ്ഗുണജ്ഞനാമായവനിഷ്ടമല്ലോ. ൧൦൦

അവർചോദിച്ചതുമുഴുവനു-
മവനീദേവനുബോദ്ധ്യമാമുടനെ
അവരോടപ്രിയമൊരുവാ-
ക്കവനൊരുനാളുംപറഞ്ഞുപോകില്ല. ൧൦൧

ആവിപ്രവൎയ്യനുപണത്തിനുവല്ലപോത്തു-
മാവശ്യമുള്ളൊരുകണക്കവരോടുരയ്ക്കും
ഭൂവിണ്ണവപ്രവരനാമവനാപ്പണംകൊ-
ണ്ടാവിൎമ്മുദാഝടിതിമററവരുംകൊടുക്കും. ൧൦൨

എന്നാലപകടമായി-
ട്ടൊന്നാക്കക്കേമനില്ലചിലവൊട്ടും
എന്നാശ്ചര്യമെന്നതിനു
നന്നായറിയും ജനങ്ങളെല്ലാരും. ൧൦൩

ഈവണ്ണമാദ്വിജവരൻനിജമന്ദിരത്തിൽ
ഭാവം തെളിഞ്ഞുനിവസിച്ചൊരുനല്ലകാലം
ആവമ്പനുള്ളരിയനന്മകളാലവന്നു
കൈവന്നമാനമതിനില്ലവസാനമൊട്ടും. ൧൦൪

നാടൊക്കെപ്പോയ്നിറഞ്ഞു പുകൾ പരമതിനാൽ
നാട്ടുകാർകേട്ടറിഞ്ഞു
കേടൊക്കെപ്പോയ്തെളിഞ്ഞു പലപലഗുണജാ-
ലങ്ങളൊക്കെത്തികഞ്ഞു
കാടൊക്കെപ്പോയ്മുടിഞ്ഞു കരളിലൊരറിവ-
ന്നാക്കമേററം വഴിഞ്ഞു
ചൂടൊക്കെപ്പോയ്പിരിഞ്ഞു മനതളിരെവനും
സൌഖ്യമായിക്കഴിഞ്ഞു. ൧൦൫

പാരം തിങ്ങിത്തുടങ്ങീ പുകളതുധരയും
വിട്ടുപൊങ്ങിത്തുടങ്ങി
സൈരം പാടിത്തുടങ്ങീ സുരപുരമമരും
ഗായകന്മാരൊരുങ്ങീ
നേരം പോക്കല്ലെപങ്ങീ സുരഭിയവൾപരം
കല്പവൃക്ഷം നടുങ്ങീ

വീരന്മാരും പരുങ്ങീ സുരവരനമരം
പേടിയായിത്തുടങ്ങീ. ൱൩

ഇല്ലത്തൊക്കെ റെവാച്ചു ധനമതു തകരാ
റായിടാതങ്ങുറച്ചു
നെല്ലത്ര്യന്തം നിറച്ചു തെളിവിനൊടറയിൽ
പൂട്ടുറപ്പിച്ചടച്ചു
തെല്ലത്തപ്പിൽച്ചൊടിച്ചു ധനപതിയുടനേ
തോറപിന്നോട്ടൊഴിച്ചു
മല്ലത്തം ചോയ്ത്തെറിച്ചു മനമതിലധികം
താഴ്മയും വന്നുദിച്ചു. ൱൪

വേണ്ടും പാട്ടം വളന്നു വിരവിനൊടവിടെ
സ്സന്തതിത്തയ്യയന്നു
വേണ്ടും ബന്ധുക്കൾ തീന്നു വെളിവൊടവളരെ
ഭാഗ്യമുണ്ടായിവന്നു
തണ്ടുള്ളോരൊട്ടമന്നുതരമൊടവർകളും
കീഴിലായിട്ടിരുന്നു
തെണ്ടുന്നോക്കള്ളിലാന്നു തെളിവവരവിടെ
പ്പാക്കവാൻ വന്നു ചേന്നു. ൱൫

ഏറാമഷ്ഠാദകാട്ടും മനുജരിലധികം
കൌതുകാൽക്കുറകാട്ടും
കുററം നേരിട്ടുകാട്ടും കപടമതികളെ
ക്കാണുകിൽ കൊട്ടയാട്ടും

മാററംകാണില്ലപിട്ടുംനംഹിനംറിവള്ളരെ
ധമ്മമോരോന്നുകാട്ടും
തൊറന്നീമട്ടുതട്ടുംസ്വക്തമ്മുടയൊരാ
ക്കൂട്ടർമറൊറങ്ങുകിട്ടും. ൧൦൯

ആരായാലുംകുരുക്കളംകുത്തുകമൊടതിയായ്
ച്ചെന്നാട്ടത്താദരിക്കും
പാരാതേസ്വീകരിക്കുംഗുണമെഴുമവനെ
ദ്ദുഷ്ടനെങ്കിൽത്യജിക്കും
സാരാസാരംഗ്രഹിക്കുംസകലവുമറിവോ-
രോത്തുമാവാക്കെട്ടുക്കും
നേരായവംനടക്കുംദ്വിജമണിയവനോ-
ടാരുനേരിട്ടുനിൽക്കും. ൧൧൦

ദേവന്മാരെപ്പുകഴ്ത്തുംപഴകിയപലദേ-
വാലയംകേട്ടുതീർത്തും
സേവന്മാരേവളത്തുംസരസമവർകന്ത-
ന്നാത്തലൊക്കക്കെട്ടുത്തും
ഭാവന്നന്നാസ്വകത്തുംപരരുടെയതുപോൽ
ത്തന്നെകാര്യംനടത്തും
മാവമ്പഗ്ഗവ്വതാഴ്ത്തുംമഹിതമതിമഹീ-
ദേവന്മേവംവരുത്തും. ൧൧൧

കാര്യന്നോക്കിക്കളിക്കുംപരമൊരുഫലമി-
ല്ലെങ്കിലോപിൻവലിക്കും

ധൈൎയ്യന്നന്നായ്പിടിക്കും സകലവുമവിടെ
      ത്താന്നെ കാൎയ്യം ജയിക്കും
വീൎയ്യംകൂട്ടുന്നവൎക്കും വലിയൊരു ഭയമു-
      ള്ളത്തിലുണ്ടാക്കിവെക്കും
ക്രൗൎയ്യം താൻ ദൂരെ വെക്കും ക്ഷിതിസുരമണിയ-
      ദ്ദേഹമേവം വസിക്കും. ൮൮൨

ഈമട്ടിൽ കേരളത്തിന്നൊരു തൊടുകുറിയായ്-
      ഭൂസുരോത്തംസമുത്താ-
യീമന്നിൽ കീൎത്തിചിന്നിച്ചിതറുമൊരുകിരാ-
      ങ്ങാട്ടുമങ്ങാട്ടെ കണ്ട്
ക്ഷേമന്നാട്ടാൎക്കു ചെയ്യും സകലസമയവും
      മോക്ഷലാഭം കൊതിച്ചും
ശ്രീമൽക്കാരുണ്യവാരാന്നിധിമമഗുരുവാ-
      മായവൻതത്രവാണു. ൮൮൩

ഈവണ്ണം സകലൎക്കുമുൾത്തെളിവണ-
      ച്ചാനന്ദവാഴ്വോടിളാ-
ദേവന്തന്നുടെ ശിഷ്യരോടുമൊരുമി-
      ച്ചമ്പോടിരിക്കും വിധൌ
ആവമ്പന്നുകരൾക്കരുന്നിലതുനാൾ
      സന്ന്യാസിയായീടുവാൻ
കൈവന്നുകൊതിയെന്തുവേണ്ടു സുകൃത-
      ക്കുമ്പിന്റെ കാമ്പല്ലയോ. ൮൮൪

പിന്നീടതിന്നായതികൌതുകത്തോ-
ടന്നീടുചേൎന്നുള്ളയതീന്ദ്രനേയും
വന്നീടുമുള്ളത്തെളിവോടുകണ്ടു-
വന്നീടുവാൻശിഷ്യരെവിട്ടയച്ചു. ൧൧൩

അതുകേട്ടവരൊട്ടുമേമടിക്കാ-
തതുപെട്ടെന്നുനടത്തുവാനൊരുങ്ങി
കുതുകത്തൊടുകൂട്ടരൊക്കെയപ്പോ-
ളതുനാലുംതൊട്ടുപലേടവുംതിരഞ്ഞു. ൧൧൪

ഇക്കേരളത്തിൽപ്പുകൾകേട്ടതൃശ്ശൂർ
തെക്കേമഠത്തിൽത്തരമോടുചെന്ന്
അക്കേമരായൊരുയതീന്ദ്രരെക്ക-
ണ്ടൊക്കേയുമന്നായവർചൊല്ലിവൃത്തം. ൧൧൫

വൃത്തമനയിതിചൊല്ലുംനല്ലൊരില്ലത്തുനിന്നി-
ട്ടുത്തപൊഴുതൊരുവിപ്രൻതത്രസന്ന്യാസപട്ടാ
കുതുകമൊടുവഹിച്ചുംകൊണ്ടിരുപ്പുണ്ടവൻതാ-
നതുലഗുണഗണാഢ്യൻനാട്ടുകാൎക്കൊക്കെവന്ദ്യൻ.

അനവധിചാതുൎമ്മാസ്യം
മനമിളകാതെത്തുചെയ്യുമാളല്ലൊ
അനഘഗുണാംബുധിയപ്പു-
മനയതിയുംസുപ്രസിദ്ധമിതുനാട്ടിൽ. ൧൧൬

അദ്ദേവാഭനമന്ദകീൎത്തിയതുനാ-
ളങ്ങീകിരാങ്ങൊട്ടെഴ-

ന്നിദ്ദേഹത്തിനെഴുന്നകാമമഖിലം
കേട്ടിട്ടുകേട്ടുംവിനാ
ഉദ്ദേശങ്ങളറിഞ്ഞിവണ്ണമരുളി
ച്ചെയ്തു 'മഹാഭാഗ്യവാ-
നാദ്ദേഹംകരുതുന്നൊരിക്രിയവെട്ട-
പ്പായിക്കഴിപ്പിക്കണം'. ൧൨൦

'ഞാന്തന്നെയാണധരണീസുരമൌലിമുത്താ-
യന്തർമ്മുദാമതവുമായവനിയഭീഷ്ടം
ചന്തത്തൊടേകുവതിനിങ്ങിതുപണ്ടുതന്നെ
സ്വന്തംമനസ്സിലിവനുള്ളൊരുമോഹമല്ലോ. ൧൨൧

എന്നാൽനിങ്ങളിനിക്കരുത്തകുതുകാ-
ലൂണുംകഴിച്ചങ്ങുപോയ്
ചെന്നാബ്ഭൂസുരവര്യനോടിതുവിധം
മെല്ലെന്നുചൊല്ലീടണം
നന്നായീതവവാഞ്ഛിതംവളരെയും
സന്തോഷമായ്ഞങ്ങളും-
ത്തെന്നാണായതുവേണ്ടതെന്നുടനര-
സ്ഥ്വാമേമൂറസ്ഥ്വോക്കയും. ൧൨൨

ഒട്ടുംതാമസമിന്നിവേണ്ടദിവസം
നന്നായടുത്തിയ്യിടെ-
ക്കിട്ടുംഞങ്ങളതോർത്തുനോക്കിയറിവി-
ച്ചീടാംമറിച്ചില്ലിതിൽ

തട്ടംചിത്തരസത്തോടേറമുഴവൻ
ഭാരംനമുക്കൊട്ടുമേ
മട്ടുംമാറകയില്ലയെന്നതുവിശേ-
ഷിച്ചുംവിചാരിക്കണം'. ൧൨൩

ഈവാക്കുകൾകേട്ടുതെളിവോടവരൊക്കെ'യേവ-
മാവാ'മതെന്നുവളരെബ്രഹ്മാനപൂർവ്വം
ആവാമിതൻെറപദതാരിൽനമസ്കരിച്ചു
പോവാനവൻെറയനുവാദവുമന്നുവാങ്ങി. ൧൨൪

യതിവരരതുളിച്ചെയ്യുള്ളപോല്യൂണമെല്ലാ-
മതിരസമൊടുപിന്നെച്ചെന്നുവേഗംകഴിച്ച്
ക്ഷിതിസുരമണിവാഴുന്നക്കിരാങ്ങാട്ടുചെന്നി-
ട്ടതിവിശദമിതെല്ലാംവേറെവേറെപ്പറഞ്ഞു. ൧൨൫

ഒത്തായതീന്ദ്രരതുനാളുരചെയ്യചാരു-
വൃത്താന്തമിങ്ങിനെവെടിപ്പൊടുകേട്ടനേരം
ചിത്താരവിന്ദമതിലേറെവളൎന്നയന്ന
മുത്താശ്രുബാഷ്പതയൊടൊത്തുപുറത്തുചാടി.

സന്തോഷംകൊണ്ടധികമൊഴുകുംകണ്ണുനീർവാൎത്തുവല്ലാ-
തെന്തോതൊണ്ടസ്ഫുടവുപെട്ടമമ്മട്ടിടയ്ക്കൊട്ടുനിൎത്തി
ഏന്തോവിക്കിപ്പലതുമുരചെയ്തിട്ടുശിഷ്യൎക്കസൌഖ്യം
താന്തോന്നിക്കാപടിതലയിലാക്കയ്യുവെച്ചിട്ടയച്ചു. ൧൨൬

പിന്നഭൂരാസുരശിരോമണിയന്നുതൊട്ടു
പിന്നങ്ങുവേണ്ടതുസമസ്തമൊരുക്കിവെച്ചു

സന്നദ്ധഭാവമൊടു തദ്ദിവസം വരുന്ന-
തെന്നെന്നു കാത്തു ദിവസങ്ങൾ കഴിച്ചു കുട്ടി. ൧൨൮

കാവിമൺപൊടിയലിച്ചു കുങ്കുമ-
ശ്രീവിളങ്ങുമൊരു നല്ല തണ്ണിയിൽ
ആവിശിഷ്ടമണിവസ്ത്രമൊക്കെയും
ഭാവിയായനിലയാൎത്തു മുക്കിനാൻ. ൧൨൯

ദണ്ഡപാണിഭയമാറ്റുമണ്ടിടും
ദണ്ഡമൊന്നു മുളകൊണ്ടു തീൎത്തു തേ
ചണ്ഡകീൎത്തിയവനിന്നിവറ്റയും
ദണ്ഡമെന്നിയെ വരുത്തി സാധനം. ൧൩൦

ക്ഷുളക്കൂട്ടക്കയൊടു ഗോപിവെളുത്ത ഭസ്മം
നീളത്തിലുള്ള പലമാതിരിയായ മാല
മൂളക്കമുള്ള പല ശംഖുകളും മുറയ്ക്കു-
ന്നാളദ്ധരാസുരശിഖാമണി താൻ വരുത്തി. ൧൩൧

ഓരോന്നീവക വിസ്തരിച്ചു പറയു-
ന്നെന്തിന്നു വേണ്ടുന്നതാ-
യോരോന്നൊക്കെയൊരുക്കിവെച്ചവളരെ
ത്തയ്യാറു ചെയ്തങ്ങിനെ
നേരോടായവനാസ്ഥലത്തിലതു നാൾ
സന്ന്യാസമൊന്നോൎത്തു മ-
റ്റോരോരോ തൊഴിലൊക്കെവിട്ടകമുറ-
ച്ചേവം വസിച്ചീടിനാൻ. ൧൩൨

ചൊല്ലുന്നമററവിളയുംധരണീസുരന്റെ-
യില്ലത്തിലുള്ളവർകളുംകരൾതാർകളുത്ത്
കില്ലററനാട്ടുകളടച്ചുറിവിച്ചതെല്ലു-
മല്ലൽപ്പെടാതതിനുവേണ്ടൊതുജോലിനോക്കി. ൧൩൩

വട്ടംകൂട്ടിത്തുടങ്ങീപലതുമവർപക
യ്ക്കാതെവേണ്ടുന്നൊരാൾക്കാർ
വട്ടംചുററിത്തുടങ്ങീധൃതിയൊടുമുഴുവൻ
നേട്ടവാനങ്ങുമിങ്ങും
ഈട്ടംകൂടിത്തുടങ്ങീവിഭവവുമവിടെ
ക്കുന്നുപോലായതിന്മേൽ
നോട്ടംകൂടിത്തുടങ്ങീകളവതിനുവരാ-
തൊക്കവാൻമിക്കവെക്കം. ൧൩൪

കേട്ടില്ലേനിങ്ങളാരുംഗ്ഗുണമുടയകിരാ-
ങ്ങാട്ടുനമ്പൂരിയൊന്നൾ-
ത്തട്ടിൽചിന്തിച്ചാച്ചുതെളിവൊടുമൊരുസ-
ന്യാസകർമ്മാനടത്താൻ
ഒട്ടിപ്പോൾക്ഷേമമായിസ്സിടെയവിടെനട-
ക്കുംനമുക്കംഗമിക്കാം
തട്ടിപ്പല്ലൊട്ടുമീനിങ്ങളുമതിനുവരു-
ന്നാകിലെന്താണമാന്തം. ൧൩൫

നിക്കുഞ്ഞങ്ങളുമുണ്ടിതെന്തുകഥയാ-
ണിത്രയ്ക്കുബദ്ധപ്പെടാ-

നിക്കൂട്ടക്കെൾക്കുതല്ലതെല്ലൊരുവിളം
ബെംവൂണ്ടുപോയാൽമതി
ഇക്കൂറോ റിയഞ്ഞങ്ങളെബ്ഭൃതഭവാൻ
വിട്ടേച്ചുപോവുന്നതം-
ണിക്കൂളപ്പുടപോലെയെങ്കിലതുമീ
ഞങ്ങൾക്കഘോരസങ്കടം. ൧൩൩

തമ്മിൽക്കൂട്ടരിവണ്ണമങ്ങിനെപറ
ഞ്ഞെതുംകൊണ്ടുനമ്പൂരിമാ-
രിമ്മിക്കുംകുറയാതെവന്നവിടെയെ
ല്ലാടംനിറഞ്ഞൂപരം
ഇമ്മിക്കൊളുകളുംനിറഞ്ഞസമയ
ത്താക്കഞ്ഞുനമ്പൂരികൾ
ചീമ്മിക്കയ്യുമയച്ചുവാരിവിതറി
വിത്തൌഘമത്യത്ഭുതം. ൧൩൪

ശേഷിമുള്ളവർകളൊക്കയുംമഹാ-
ഘോഷമോടവിടെവന്നുചേൎന്നഹോ
തോഷമോട്ടുമരുവുന്നനേരമൊ-
ട്ടീഷലെന്യെറൊരുവനങ്ങണഞ്ഞുതേ. ൧൩൫

സന്യാസത്തിനുനല്ലതായദിവസം
നോക്കീട്ടുറപ്പിച്ചുതാൻ

ധന്യാത്മാവതികേമനാം പുത്തമന
സ്സന്യാസിധന്യാശയൻ
അന്യായങ്ങളറിഞ്ഞിടാത്തൊരുവനേ
നോക്കീട്ടയച്ചുള്ളതാം
മാന്യാത്മാവവനെന്നറിഞ്ഞ സമയ
ത്തെല്ലാംക്കുമുണ്ടായ്സുഖം. ൧൩൯

നന്ദിച്ചു പിന്നെയവനോടുമുറക്കു ചോദി-
ച്ചുന്നിച്ചമോദമൊടനൊക്കയറിഞ്ഞുവല്ലോ
തന്നിച്ഛപോലെമുഴവൻശരിയായതോത്തു
കുന്നിച്ചനൽത്തെളിവകത്തവനീസുരന്നും. ൧൪൦

ഓരോരോനാട്ടിൽവാഴുന്നൊരുസകലധരാ-
ദേവരുംമററവേറി-
ട്ടോരോരോജാതിയായിട്ടനവധിപുരുഷാ-
രങ്ങൾതിക്കിത്തിരക്കി
നേരോടേവന്നുചേന്നു പരിചിനൊടതിലും
ചിത്രമായത്തത്രദേവ-
ന്മാരോടുംകൂടിവന്നൂനരനുടെവടിവായ്
ദേവരാജാവുപോലും. ൧൪൧

അപ്പോഴയ്ക്കുംദിവസവുമട്ടത്തെത്തി
മാലോകരെല്ലാ-
മെപ്പോഴുംജാഗ്രതയൊടവർകൾക്കുള്ള
ജോലിക്കൊരുങ്ങി

മൂപ്പോടോരോവലിയപഴമക്കാരു
ശാസ്യംതുടങ്ങീ
മാപ്പോരോരോമനുജരവരോ
ടേററുവാങ്ങിത്തുടങ്ങീ. ൱൮൨

ഈമട്ടിൽദ്ധൃതിയോടുവേണ്ടതഖിലം
നോക്കീട്ടുനീക്കംവെടി-
ഞ്ഞാമൎത്ത്യവ്രജമങ്ങുമിങ്ങുമതിയാ-
യോടിക്കിതയ്ക്കുംവിധൌ
ഭീമന്മാൎക്കുമടച്ചുകോൾമയിർവള
ൎന്നീടുംപ്രകാരത്തിലായ്
ശ്രീമൽശ്ശംഖൊലിയൊന്നുകേട്ടഖിലരും
പെട്ടെന്നഞെട്ടീടിനാർ. ൱൮൩

ഉച്ചത്തിൽപ്പലപൎവ്വതങ്ങൾപിളരു
മ്മാറുള്ളശംഖിന്നെഴു-
ന്നൊച്ചയ്ക്കൊപ്പമിടയ്ക്കിടയ്ക്കുചിലര-
ന്നാട്ടുന്നതുംകേട്ടവർ
ഇച്ചട്ടത്തൊടുവന്നിടുന്നതുപരം
സന്യാസിമാരെന്നുറ-
പ്പിച്ചമ്പോടെതിരേല്ക്കുവാനവിടെനി-
ന്നങ്ങോട്ടിറങ്ങിടിനാർ. ൱൮൪

കളവല്ലായവർനോക്കു-
ന്നളവവിടെക്കണ്ടതായകൂട്ടക്ക്
അളവാറിരമ്പലുളവായ്
പ്രളയക്കാറേറ റാടിക്കുമലപോലെ. ൱൪൫

അതിന്നുടെനടുവതിൽനല്ലദ്ധു-
തതിയുടെനടുവിൽക്കിടന്നുമിന്നുന്ന
മതിയുടെവടിവിൽപ്പൃത്ഥുമന-
യതിവരനെഴുനള്ളിടുന്നതും കണ്ടു. ൱൪൬

കാവിവസ്ത്രവുമുടുത്തുതുമ്പുകളെടുത്തു
കുത്തിയിരുകൈകളിൽ
ശ്രീവിളങ്ങുമൊരുദണ്ഡുവൻകുടകം
തോളിൽവേറെയൊരുവസ്ത്രവും
ആവിധത്തിലൊരുവസ്ത്രമാത്തലയിലിട്ടു
ഭസ്മവുമണിഞ്ഞുകൊ-
ണ്ടാവിലാഹ്ലാദിവെടിഞ്ഞുമാലയുമണി
ഞ്ഞുകൊണ്ടുവിലസുന്നതേ. ൱൪൭

സ്വാമിയാർ വരനവൻറശിഷ്യനാം
സ്വാമിയാരൊരുവനുണ്ടുകൂടവേ
ആമികച്ചഗുണമേറുമവനെയും
നാമിതാപാവനാസ്ഥയോടഹോ. ൱൪൮

നോക്കിത്തൻമുറപോലെവേണ്ടതുനട-
ത്തീടാൻമിടുക്കേറെറമു-

'ള്ളക്കിത്ത' ത്തരുള്ളുന്നോരാത്തിരുമന
സ്സിന്നാണഃഹാസാമ്പ്രതം
ചാക്കിന്നുംമടിവിട്ടുതന്റെഗ്ഗുരുവി
നുള്ളോരുപാകത്തെയും
നോക്കിക്കൊണ്ടെഴുനള്ളിടുന്നതവിടെ-
യ്ക്കൊട്ടല്ലമാഹാത്മ്യവും. ൱൪൯

നടുവിൽമാറത്തിലെഴുന്ന-
ള്ളിടുമൊരുസന്ന്യാസിതാനുമുണ്ടവിടെ
പടുതയൊടെഴുനള്ളുന്നു
പടുഗുണമിയലുന്നയോഗ്യനാണവനും. ൱൫൦

ഇപ്പോരുകേട്ടുള്ളയതീന്ദ്രരെക്ക-
ണ്ടെപ്പോരുമേകാക്കൽനമസ്കരിച്ച്
മൂപ്പേറമായോഗ്യരെമുമ്പിലാക്കി
മൂപ്പേതുമോർക്കാതെയുടൻനടന്നാർ. ൱൫൧

ഒന്നിച്ചെത്തിടുവോരുമപ്പൊഴെതിരേ
റ്റീടുന്നതിന്നാദരാൽ
ചെന്നിട്ടുള്ളവരുംകുളുത്തുകരൾതാ-
രോറംതെളിഞ്ഞങ്ങിനെ
ഒന്നിച്ചന്നുയഥോചിതംസരസസം
വാദംതകൃത്ത്രയും

നന്നിച്ചോത്തുനടന്നുനേരൊട്ടുകിരാ
ങ്ങാട്ടെത്തിയെംട്ടാളുകൾ. ൧൫൨

അപ്പൊഴുതവിവമ്പൻകുഞ്ഞുനമ്പൂരിയേറെ-
ക്കൗതുകമൊടെതിരേററംകൊണ്ടുചെന്നൂപടികലെൽ
പുതുമയൊടടിക്കുപ്പിസ്സാദരംകൊണ്ടുപോന്നി-
ട്ടതുലഗുണമിണങ്ങുന്നമ്പലത്തിൽക്കടന്നു. ൧൫൩

വേണ്ടുംപ്രകാരമെഴുനള്ളിയിരിക്കുവാനായ്
കൊണ്ടുള്ളൊരാസനമതൊക്കെയെടുത്തുനൽകി
കണ്ടുള്ളകൌതുകമൊടാക്കുശലങ്ങളുള്ളിൽ
ക്കൊണ്ടുള്ളകൂറൊട്ടുവിടാതെകുറെപ്പറഞ്ഞു. ൧൫൪

മററുള്ളനന്തിരവരുംബെതക്കാററുകാരും
മററംമുറയ്ക്കുവിടെവന്നുനമസ്കരിച്ച്
പററംവിധംകുശലവുംവളരെപ്പറഞ്ഞു
മററുള്ളജോലികൾനടത്തിടുവാൻനടന്നു. ൧൫൫

സന്ന്യാസവാഞ്ഛരയധികംകരളിൽക്കടന്നി-
ട്ടന്ന്യാശയൊക്കെയകലയ്ക്കുതെറിച്ചവമ്പൻ
ധന്ന്യാഗ്രഗണ്ണ്യനവനാദരവോടുകൂടി-
സ്സന്ന്യാസിമാരുടയപാകമറിഞ്ഞുനിന്നു. ൧൫൬

അന്നത്തെപ്പകലേവമങ്ങിനെകഴി
ഞ്ഞുസൂര്യ്യനാംഭോധിയിൽ

തന്നെത്താൻബതപോയ്മറഞ്ഞിതത്തുക-
ണ്ടെന്നാൽജ്ജനങ്ങൾക്കഹോ
പിന്നത്തെക്രിയകാണ്മതിന്നുകുതുക
ത്തോടുംകുളിച്ചെത്തുവാൻ
ചെമ്മാംഭോധിയിൽമുങ്ങിടുന്നിതവനെ
ന്നൊന്നാമതായ്ത്തോന്നുമേ. ൱൪൭

എഃനക്കുടിക്കൊട്ടകീക്കർമ്മമെല്ലാം
ഞാന്നേരോഃടസ്സുഖമായിക്കളിച്ചു
എന്നേവംതാൻവന്നുനിൽക്കുന്നമട്ടാ-
യന്നേരത്തിൽച്ചന്ദ്രനുംവന്നുചേന്നു. ൱൪൮

ഭിക്ഷയ്ക്കുതാനൊക്കെവെടിഞ്ഞുനല്ല
ശിക്ഷയ്ക്കുപോകുന്നിവനുള്ളകർമ്മം
മോക്ഷപ്രദംകാണുകനോക്കമെന്നായ്
നക്ഷത്രവുംവാനിൽനിറഞ്ഞുകണ്ടു. ൱൪൯

എല്ലാവരുംതങ്ങടെനിത്യകർമ്മ-
മെല്ലാംകഴിച്ചിട്ടഴകോടുവന്നു്
ഉല്ലാസമോടാക്രിയയൊന്നുകാണ്മാൻ
വല്ലാത്തമോഹത്തൊടുകാത്തിരുന്നു. ൱൫൦

അമ്പോടപ്പോളരുളിയധികംഭംഗിയോടിപ്രകാരം
വമ്പോലുന്നാപ്പുത്തുമനയതിശ്രേഷ്ഠനുംതുഷ്ടനായി

മുമ്പോരോരോധരണിസുരരീക്കർമ്മവുംചെയ്തിരിപ്പൂ-
ണ്ടമ്പാഭാഗ്യംപ്രകൃതിയിവനോടാരുമൊക്കുന്നതല്ല.

നാളയാണതിനനല്ലതായൊരാ-
നാളതെന്നുപറയുന്നുസജ്ജനം
കേളമേ!മമവചസ്സുനിങ്ങളി-
പ്പോളശേഷമഴകോടുവിപ്രരേ! ൧൱൨
ഇന്നുരാത്രിചിലകർമ്മമുണ്ടതി-
ന്നെന്നുമുണ്ടുപറയുന്നുയോഗ്യരും
എന്നുമല്ലവകൾവൈദികന്മാരാ-
മന്നുചെന്നിഹനടത്തിടേണ്ടതാം. ൧൱൩
എന്നാലതുകഴിയട്ടേ
നിന്നാലൊക്കില്ലനേരമോപോയി
എന്നായരുളിയതീന്ദ്രൻ
നന്നായെഴുന്നള്ളിരുന്നുതാനവിടെ. ൧൱൪
അതുകേട്ടവരൊക്കെയൊത്തൊരുങ്ങി
കുതുകത്തോടതുവേണ്ടപോൽത്തുടങ്ങി
അതുനേരമടുത്തുചെന്നിരുന്നാ-
നതുലശ്രീകലരുന്നകുഞ്ചുവിപ്രൻ. ൧൱൫
ഖേദിയാതരികിലെത്തിയപ്പൊഴേ
വൈദികൻക്രിയനടത്തുവാനുടൻ
ആദിതൊട്ടുതുടങ്ങിവേണ്ടപോ-
ലാദിനത്തിലൊരുവീഴ്ചയെന്നിയേ. ൧൱൬

